ശിവമയം.

ശ്രീ വിദ്ദ്യാധിരാജപരമഭട്ടാരശ്രീ കുഞ്ഞൻചട്ടമ്പിസ്വാമി

പാദഷഷ്ടിപൂർത്തി

# പ്രശസ്തി.

---

**E. V. R. Oonnythan & Co**

PALACE ROAD,—QUILON.

---

കൊല്ലം

൧൦൮൯ ചിങ്ങം ൪.

# മുഖവുര.

---

തീർത്ഥപാദ സമ്പ്രദായാശ്രമപ്രവർത്തകനായ "വിദ്യാധിരാജ പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി" പാദങ്ങളുടെ ഭുവനാന്ത വിശ്രാന്തമായ ശംകാപംകം ആരുടേയും ഹൃദയദരിയിൽ സങ്കേതം പിടിച്ചിരിക്കാൻ ഇടയില്ലെന്നുള്ളതിനാൽ ഏതദ്വിഷയമായി അധികം പറയേണ്ടതില്ലല്ലോ. ഈ മഹാനുഭാവധൌരേയന്റെ "ഷഷ്ടിപൂർത്തി"യെ സംബന്ധിച്ചു, ഏറെക്കുറെ മാന്യജനങ്ങൾക്കുണ്ടായിട്ടുള്ള അനുമോദനത്തെ ആസ്പദമാക്കി അവർ എഴുതിഅയച്ചിട്ടുള്ള മംഗളാശംസാപദ്യങ്ങളാകുന്നു ഈ ചെറിയ പുസ്തകത്തിലെ പ്രമേയം.

"രത്നസ്യകാവ്യസ്യചനൂതനസ്യ
തുല്യഃസ്വഭാവഃപ്രതിഭാസതേമെ
മൃജാഭിരേതേനിപുണൈഃകൃതാഭിഃ
സമശ്നുവാതേഹിഗുണാന്തരാണി."

എന്നുപറഞ്ഞപോലെ സത്തുക്കൾ ഇതിന്റെ ഗുണോദ്ഭാവകശാണകളായിരിക്കുന്നതുകൊണ്ട് ഇതിനെ തൽസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

# „ശ്രീവിദ്യാധിരാജപരമഭട്ടാരസ്വാമിപാദ
# ഷഷ്ടിപൂർത്തിപ്രശസ്തി."

---

മന്നിൽധീശക്തിയെത്രണ്ടുയരുമെത്രവരെ-
യ്ക്കേറുമായുക്തിമുററും
ധന്യംവിജ്ഞാനവും, ജ്ഞാനവുമിഹമനുജ-
ന്നെത്രമാത്രംവരുത്താം
എന്നാലും താഴ്മകൊള്ളാമെത്രവരെയിതുകൾ-
ക്കൊത്തദൃഷ്ടാന്തമാമീ-
കുഞ്ഞൻചട്ടമ്പിയോഗീശ്വരനനവധിനാൾ
വാഴ്കനമ്മയ്ക്കുലോകെ.

സി,എസ്, സുബ്രഹ്മണ്യൻ പോററി. ബി, എ,

പുഷ്ടശ്രീവാഗ്വിലാസപ്പൊലിമയുടയവി-
ഖ്യാതനായുള്ള സാക്ഷാൽ
ചട്ടമ്പിസ്വാമിയാകും സുകൃതിയറുപതാ-
മബ്ദമിന്നാർന്നിടുന്നു;
ഒട്ടേറീടുന്ന വിദ്യാതതിയുടെനിധിയാ-
മിമ്മഹാത്മാവുമേലും
തുഷ്ട്യാനീണാൾസുഖിക്കുന്നതിനുകനിയണം
ചിൽപുമാനൽഫാലാക്ഷൻ.

കെ, സി, കേശവപിള്ള.

ശ്രീവിദ്യാധിരാജനായ് വിമലനായ് ഭ
ട്ടാരപാദാഖ്യനായ്-
ഭൂവിൽസുശ്രുതകീർത്തിയൊത്തുവിലസും
ചട്ടമ്പിയാംസ്വാമിയാർ
പാരംശ്രീയൊടുഷഷ്ടിപൂർത്തിമഹമി-
ന്നേല്ക്കുന്നു,ആരമ്പവും-
സ്വൈരംവാഴ്കമഹത്വമാർന്നമഹിയെ
പ്പുണ്യത്തിൽനിർത്തീടുവാൻ.

സന്തതംസകലലോകവുംമുദാ
സ്വന്തമാംപ്രണയവാരികൊണ്ടുതാൻ
ചന്തമാക്കുവതിനുദ്യമിച്ചിടും
ശാന്തവാരിധിജയിക്കദൈവമേ!

ജീ. രാമൻമേനോൻ എം, ഏ,

ഷഷ്ട്യബ്ദാന്തികയുന്നൊരിസ്സുകൃതിയാംഭട്ടാരപാദന്നഹോ!
തുഷ്ടിക്കാസ്പദമാംവിധത്തിലിനിയുംകേങ്കേമമായ് ശ്ലാഘ്യമായ്
കഷ്ടിക്കാതെശതാഭിഷേകമഹവുംകൂടിക്കഴിച്ചീടുവാൻ
ദൃഷ്ടിക്കോണതയയ്ക്കണേ!ശ്രിതജനാഭീഷ്ടപ്രദായിൻഹരേ!

എരുവയിൽ, എം, ചക്രപാണിവാര്യർ.

സമദർശനസാമരസ്യമാ-
വിമലാത്മീയരസജ്ഞയൊന്നിനാൽ
ശ്രമമെന്നിയുരച്ചിടുന്നസം
യമവദ്ദേശികരാഡ്ജയിക്കണേ!

ആനന്ദാമൃത്തമോഎന്നൊരുമതിയുളവാം
മട്ടുഭ്രുവിൽപിറന്നാ-
വാനംപോൽപാറക്കൂടാതമരുവൊരുമഹാൻ
തന്റെവാഗ്രൂപമാധ്വീ-
പാനംചെയ്തിൽകെടുംതൃഷ്ണകൾസുമധുപ!ത-
ത്സ്വാമിചട്ടമ്പിപൂർവ്വാ-
ഖ്യാനംവിദ്യാധിരാജാഭിധയൊടുഘടിതം
പൂജ്യപാദംശ്രയിക്ക.

അജ്ഞാനംനീക്കിനല്ലേവലനിലകരയേ-
റ്റീടുവാൻതക്കവൃത്തി-
മജ്ഞാനാപ്തിക്കുനല്ലോരരണിവടിവുതേ-
ടുന്നഭട്ടാരനായി
പ്രജ്ഞാസമ്മാനദണ്ഡഭ്രമണവിധിവശാൽ
വേദവേദാങ്ഗവേദാ-
ന്താജ്ഞാഭ്രുവായ്ലസിക്കുംഗുരുവിനറുപതാം
വത്സരംപൂർത്തിയായി.

പണ്ഡിതപ്ദാംകാത്യാശ്രമി നീലകണ്ഠതീർത്ഥപാദസ്വാമി.

ചട്ടമ്പിസ്വാമിവിദ്യാജലനിധികലശീഗർഭ
സംഭാവിതാത്മാ
വിദ്വാനദ്വൈതമൂർത്തിർവരഗുണസുകവിപ്രൗഢ
സുശ്ലോകമൂർത്തിഃ
ഉദ്യദ് ഭാസ്വൽപ്രതാപപ്രഭനമലയശോരാശി,-
യീഭുവിലെന്നും
വർത്തിപ്പാനേറ്റവും നല്കൃപയരുളുക! സദാദേവ
ഭോപത്മനാഭ!

താഴവന, കൊച്ചുകുഞ്ഞുകുറുപ്പ്.

ഒട്ടമ്പിൽപെട്ടശിഷ്യർക്കെമതിലമലാനന്ദബോധം വരുത്തും
ചട്ടമ്പിനുള്ള വക്കും വരുവതിന്നരുളി, ച്ചെപ്പുകാട്ടിക്കൊടുത്തും
മുട്ടമ്പിട്ടായമായാർണ്ണവമതു കരയേറീടുവാൻ കാത്തുനില്ക്കും
ചട്ടമ്പിസ്വാമിഭട്ടാരകവരതിരുനാളാറുപത്തായ്ത്തികഞ്ഞു.

സൂര്യർക്ഷാധിപവംശ്യരാജഋഷിമാരെപ്പോൽ
കവിപ്രൗഢർമ-
റ്റാര്യന്മാരിവർത്തീർത്തുചേർത്തവിപുലപ്രൗഢ-
പ്രബന്ധങ്ങളിൽ
വീര്യംചേർന്നുവിളങ്ങിടുന്നധിഷണാസമ്പത്തിൽ
മുമ്പൊത്തൊരാ-
ചാര്യൻനല്ലശതാഭിഷേകമഹമിപ്പോൾ
മേൽകഴിക്കാകണം.

തീർത്ഥപാദപരമഹംസസ്വാമി.

പരമവിദ്യയറിഞ്ഞുസുഖിച്ചിടും,
"മുരുകദാസ"മഹാമതിതന്നുടെ
അറുപതായവയസ്സുതികഞ്ഞുതെ,
വരുവിനേവരുമേവതിനഹ്നനം.

കൊട്ടുക്കാട്ടു വേലായുധൻപിള്ള.

അമൃതസദൃശഗോഭിർല്ലോകമുദ്ധൃത്തരസ്സൽ-
പ്രബലസുകൃതപുഞ്ജീഭൂതഭട്ടാരകർന്നാം
പരമഗുരുവരാണാമദ്യഷഷ്ട്യബ്ദപൂർത്തി-
ർഭവതിഹിമനുജാസ്സംഘോഷമുദ്ഘോഷയധ്വം.

കെ. നാണുആശാൻ—കോഴിക്കോട്ടു,

ചൊല്ലാമോരായിരത്തോടെഴുപതുമതുമ-
ല്ലൊൻപതുംപത്തുമൊക്കും
കൊല്ലംചിങ്ങത്തിലെട്ടാംദിനമിഹഭരണീ
സംജ്ഞമാംപുണ്യനാളിൽ
കല്യൻവിദ്യാധിരാജാഹ്വയതിരുവടിതാൻ
ഷഷ്ടിപൂർത്ത്യുത്സവംചെ-
ന്നല്ലോപൂർണ്ണേന്ദുപോലിക്ഷിതിയിലതിസമാ-
ഹ്ലാദിയായ്‌വാണിടുന്നു.

ധന്യാത്മാവായൊരിസ്സ്വാമികളടിമലരെ-
സ്സന്തതംഭക്തിപൂർവം
നന്നായീക്ഷിച്ചുവാഴുംനരനുടെനയനം
ചെയ്തപുണ്യംസുപുണ്യം

എന്നല്ലാലാപമാകുംപുതുമധുകുതുകാ-
ലാസ്വാദിക്കുന്നകർണ്ണം
തന്നേപുണ്യാമൃതാബ്ധിക്കകമതിൽമുഴുകു-
ന്നംഗമെന്നെണ്ണിടുന്നേൻ.

വേദംശാസ്ത്രംപുരാണംസ്മൃതികളുപനിഷ-
ദ്വാക്യസാരങ്ങളെല്ലാം
വാദംതീരുംവിധംതന്നികടമണയുമ-
ബ്ദകത്തിൽസംഗ്രഹിച്ച്
ഖേദംകൈവിട്ടുവാഴുംയമിവരനമിതോ-
ത്സാഹിയെൻദേശികേന്ദ്രൻ
മോദംചേർന്നെന്നുമിദ്ധരയിലമരുവാ-
നിന്ദുചൂഡൻതുണയ്ക്കൂ.

കൊററിനാട്ട്, കെ. നാരായണപിള്ള.

ശ്രീമദ്വിദ്യാധിരാജോപരിപരിവിലസൽ
പൂജ്യപാദാദിഭട്ടാ-
രാഖ്യപ്രഖ്യാതവിദ്വജ്ജനമകുടമണിഃ
സാന്ദ്രബോധാംബുരാശിഃ

സ്വാമീഷഷ്ട്യബ്ദപൂർത്ത്യാജഗതിവിജയതേ
പാലയൻഭ്രാഗ്ഭവാബ്ധേ-
ർഭവ്യാൻപാദാബ്ജഭൃംഗായിതമഹിതമന-
സ്കാൻസദാസാനുകമ്പം.

ആത്മയോഗിനിഅമ്മാൾ.

കാർമേഘത്തിൻനിറത്തെക്കവരുമൊളിയെഴും
കണ്ണനാമുണ്ണിയോമൽ-
താർവേണിത്തയ്യലാളാംജനനിയുടെനറു-
മ്പാൽകുടിച്ചീടുമപ്പോൾ
കൂറാളുംകണ്ണിലേറുംതരളതയത്തുകൊ-
ണ്ടിന്നുവിദ്യാധിരാജ-
ശ്രീമൽഭട്ടാരനാകുംഗുരുവരനരുളീ-
ടേണമായുസ്സുദീർഘം.

കെ. എൻ. കൃഷ്ണപിള്ള, ഹിന്ദുകാളേജ് —തിരുനെൽവേലി.

പൂജ്യൻവിദ്യാധിരാജൻകപിലനുസമനാം
സ്വാമിചട്ടമ്പിനാമാ-
വൌർജ്ജിത്യത്തോടുകൂടിക്കലഗുരുപദവ്യാ
പൂണ്ടിതാചന്ദ്രതാരം
സേനാനീഭക്തനായ്നായകരുടെയൊരുസേ-
നാനിയായ്കൂടിരുന്നി-
ട്ടൂനംകൂടാതൊട്ടുക്കാപരമപദമണ-
ഞ്ഞീടേണേകഞ്ജനാഭ!

കെ. കൃഷ്ണപിള്ള—റാന്നി.

സൂചീവിഭേദ്യജനതാന്ധ്യമകററിടാനായ്,
പ്രാചീനാപൂർവ്വമലയാളമതുദ്ധരിച്ച
വീചീവചസ്സുനടെഷഷ്ടിതമാബ്ദഭേഷ്ടിം,
വാചീഹധത്തുമതിഭാഗ്യമെനിക്കടിച്ചു.

ശ്രീതീർത്ഥപാദവിദ്യാധിരാജ —
ഭട്ടാരനാമസംവലിതം
ആശ്രമമുദ്ഘാടിതമിഹനി —
ധിനാഗാബ്ദേനഭഃസ്ഥയമല്ലക്ഷേ.

പണ്ഡിതശിവപ്രസാദ് എസ്സ്.

മുഖ്യാദ്വൈതമയൂഖജാലമതിനാലക്രൈസ്തവാദ്ധ്യങ്ങളാ-
മിക്കാലത്തെമതാന്ധകാരനിരയെപ്പാടേതുരത്തിദ്രുതം
"ഭട്ടാരാ"ഹ്വയഭാനുമാനിഹനഭോമദ്ധ്യത്തിലെത്തീട്ടിതാ
പ്രദ്യോതിപ്പതുകാൺക! മദ്ധ്യദിനകൃത്യത്തേനടത്തീടുക!

പിട്ടേറിടുംദ്വിജവിരട്ടായമായയിലക-
പ്പെട്ടുഹാചപലവിധാ
നട്ടംതിരിഞ്ഞുഴറുമ"ന്നാഗരെ"പ്പരമഭ-
ട്ടാരദേശികവരൻ
"പ്രാചീനപൂർവമലയാളാഖ്യതത്വമസി"ത-
ത്വോപദേശമതിനാൽ
നീചോഹമെന്നമതിപോക്കിസ്വരൂപമതിലാ-
ക്കിഞ്ജയിപ്പൂസുകൃതി.

നാണുപിള്ള,—മരുത്തൂക്കുളങ്ങര.

ഗുരുസ്തവപഞ്ചകം.

അജ്ഞാനാദ്ഭ്രാമരാത്ര്യാവരണവിധിവിഷാദാകുലീഭൂതചേതഃ
പാഥോജജ്ഞാന സംപദ്വിതരണമിഹിരംസ്വാമിവിദ്യാധിരാജം
ആദ്യംവേദാന്തവേദ്യംശ്രുതിമുഖനിലയംപഞ്ചസിദ്ധാന്തസൂത്രൈഃ
സംവേദ്യാകാരമാർയ്യംയതിഭിരഭിനുതംദൈവതംതംഭജേഹം. ൧

താപോല്ക്കർഷാപഹത്യുന്മിഷിതനിജവചശ്ചന്ദ്രി-
കാസംവിതാന-
സ്വാത്മോദഞ്ചൽപ്രബോധാദ്യതിശയഗുണിഹൃൽകൈര-
വാഹ്ലാദദാതുഃ
മായാതീതൈർമ്മുനീന്ദ്രൈരഭിമതവിനുതേദേശി-
കസ്യാസ്യനിത്യം
ശ്രീഭൂമ്നഃപാദപത്മേവിവിധകൃതിഗണൈഃസേവ്യ
മാനസ്യവന്ദേ. ൨

അഹിമകിരണതേജഃപുഞ്ജസംസ്പൃഷ്ടതഃസ്യാ-
ദിഹകുവലയലക്ഷ്മീഃസാപ്രബുദ്ധാഖല്യകൈശ്ചൈഃ
ഗുരുവരപരിതുഷ്ട്യാശിഷ്യകാണാന്തുചേതോ
ികസതിയമിവര്യംതേനഭക്ത്യാസ്മരാമി. ൩

ഭൂയഃസഞ്ചിന്ത്യാപവർഗ്ഗോപലബ്ധ്യൈ
പ്രാതഃസ്നാത്വാഭക്തിഭിഃപൂതദേഹാ
പാദൌഭട്ടാരാഭിധസ്യാച്ഛമൂർത്തേ-
ർദ്ധ്യാത്വാകാലംനിശ്ചലാഹംനയാമി. ൪

മംഗലവാവുനടത്തിടുംമഖംപോൽ
സുഖമായ് രണ്ടുരുഷഷ്ടിപൂർത്തികർമ്മം
അംഗലമററുനടത്തിടുന്നതിന്നാ-
യംഗലകംസാരികനിഞ്ഞുകാത്തിടട്ടേ. ൫

കനകതാര.കെ. എൽ.

ആഗന്തുക്കളിലാണുപോയമലയാളപ്രാക്ചരിത്രത്തെയി-
ങ്ങാഗസ്സാട്ടിഴയത്തിയോരുപരഭട്ടാരാഖ്യനാംസ്വാമികൾ
ഭാഗംവിട്ടൊരുഷഷ്ടിപൂർത്തിമഹമാർന്നേററംലസിച്ചീടുവാൻ
നാഗേന്ദ്രോപരിപള്ളികൊണ്ടരുളുമദ്ദേവൻകടാക്ഷിക്കണം.

വാസുദേവമാരാർ.

ഷഷ്ടിപൂർത്തിഷൾകം

ശ്രീവിദ്യാധിരാജനായമലമാംബ്രഹ്മപ്രമോദോദയ-
ശ്രീവിദ്യോതമിയന്നവൃത്തിവിരമിച്ചേകാത്മനാവാണിടും
ആവിദ്വദ്വരപൂജ്യപാദഭഗവത്ഭട്ടാരയോഗീശ്വര-
ന്നാവിശ്ലേഷ്യനസമുല്ലസിപ്പിതുശുഭംഷഷ്ട്യബ്ദപൂർത്ത്യുത്സവം. ൧

വേദാന്തക്കടലിൽകടന്നുകളിയാടിസ്വാത്മബോധാമൃതാ-
സ്വാദാന്തഃകരണപ്രസാദമകമേകൈക്കൊണ്ടുകൊണ്ടങ്ങനെ
ആദാന്താശയരാംയതിപ്രവരരിൽ ശോഭിച്ചുമോദംപെട്ടും
നാദാന്തസ്ഥിതികണ്ടറിഞ്ഞ ഭഗവൽപാദർക്കുകൂപ്പുന്നുഞാൻ. ൨

ആരായുള്ളമതങ്ങൾഖണ്ഡനമതഗ്രന്ഥങ്ങളാലൊക്കയി-
ന്നാരായ്ത്താനൊഴുകുന്നു,യന്മുഖഗുഹാമദ്ധ്യത്തിൽനിന്നെപ്പൊഴും
ആരാദ്ധ്യങ്ങളെഴുന്നദേവരടിമപ്പെട്ടുള്ളൊരദ്വൈതം
മാറാതിങ്ങനെമന്നിടത്തിനുപവിത്രാവസ്ഥചേർക്കുന്നിതാ. ൩

വട്ടംചുററുംപ്രപഞ്ചക്കളിയിലുമതുപോൽ ബ്രഹ്മവിഷ്ണ്വീശർമ
വിട്ടന്യപ്രാകൃതപ്രക്ഷയമതിൽവിലയിക്കുംപൊഴുംമാററമേ
വെട്ടംപൂണ്ടേതുധാമംവെളിയിലിഹ,വിളങ്ങുന്നു,താനായ
"ചട്ടമ്പിസ്വാമി"യാമെൻതിരുവടിയുലകിൽകേളിയാ

ഇന്നിദ്രശ്ധപടോപമോല്ലസദവസ്ഥാസത്തകൈക്കൊണ്ടകം
തന്നിൽദിവ്യചിദാത്മബോധപരമജ്യോതിസ്സമിന്നിസ്സദാ
ഉന്നിദ്രാത്മകപൂജ്യപാദയമിയാംശ്രീബാഹുലേയാശ്രിതൻ
മന്നിങ്കൽശുഭവൃത്തിചേർത്തു വിജയിക്കുന്നുവിധിജ്ഞൻപരം. ൭

ഉററിട്ടുള്ളിൽമറഞ്ഞുനിന്നുവിടരുംപ്രാണപ്രണാളിക്കകം
പ്പൂററില്ലാതെയഴിഞ്ഞുയന്നുള്ളജഗീസഞ്ചാലനത്താൽസദാ
ഇററിദ്ധാരയിൽവീണിടുന്നസുധയാൽമിന്നുംസ്വതേജസ്സിലും-
പ്പാറിബ്രഹ്മസുഖാർണ്ണവത്തിൽമുഴുകിപ്പാർക്കുന്നമത്സ്വാമിയും. ൮

വൈദ്യോപാധ്യായ നാരായണകവിദീപഃ

മാഹാത്മ്യംമഹനീയമാർന്നുപരമാനന്ദാകലന്നീട്ടുമി-
ദ്ദേഹത്തിൻറയശസ്സുലോകമഖിലാത്തുഭ്രീകരിക്കുന്നഹോ
സാഹായ്യംനരലോകജന്മഫലസംപ്രാപ്തിക്കുചെയ്യാളുമീ-
മോഹാപേതജനാഗ്രണിനിവൃതിവിളങ്ങീടേണമെന്നുംഭുവി.

കരയംവെട്ടത്തു സുകുമാരപിള്ള.

ഷഷ്ടിപൂർത്തിപ്രശംസാഷ്ടകം.

ശ്രീമദ്ബാലാഹ്വനാശാസരണിയെയതിലംഘി-
ച്ചുവിദ്യാധിരാജൻ
ധീമന്മൗലിപ്രകീർണ്ണാപ്തമലരിപുലമണീതല്ല-
ജൻപൂജ്യപാദൻ
ഈമന്നിൽബ്രഹ്മവിദാദരനഹഹ!ജയി-
ക്കുന്നുവിഖ്യാതനായി-
ട്ടീമർത്ത്യക്കുള്ളപുണ്യാമരതരുസദൃശം
സ്വാമിഭട്ടാരഭ്രമാ.

കായത്തിൻവിജ്ഞകർമ്മം,പരമതുദാരമാ-
ചാര്യകാരുണ്യവായ്പാ-
ലായത്തജ്ഞാനരൂപാനലശിഖയിലെരി-
ച്ചുജ്ജ്വലിക്കുംമഹാത്മാ
തോയത്തിന്നുള്ളിൽനീലാംബരപരിചലനം
പോലെസല്ക്കർമ്മദേഹം
മായത്താൽകാട്ടി,മന്നിൽദിനമനസുജന-
ശ്ലാഘ്യനായുല്ലസിപ്പൂ.

കൈവല്യാകാംക്ഷചേരുംവിമലമതികളും
ലൌകികന്മാരുമൊപ്പം
ഭാവംതെററാതെതങ്ങൾക്കഭിമതവിവിധ-
ജ്ഞാനമർത്ഥിക്കയാലെ
ഏവംസംഭിന്നരീത്യാദ്വിവിധമുപകൃതി-
ക്കെപ്പൊഴുംകൎമ്മവാൻതൻ
ഭാവംകൈക്കൊൾകിലെന്തേ? ജലഗനളിനവ-
ത്സ്വാമിനിസ്സംഗനല്ലോ. ൩

അത്യർത്ഥംകേരളപ്രാക് ചരിതനഗരിതൻരമ്യഭാഗങ്ങളാകും
സത്യസ്ഥാനങ്ങൾമൂടിപ്പടരുമൊരുപടല്ക്കൂട്ടമൊന്നിട്ടിടാതെ [ക്കി
ശ്രുത്യന്താംകണ്ടെഴുംതൻനിശിതധിഷണയാം വാളിനാൽവെട്ടിനീ-
സ്തുത്യശ്രീമാൻവിളങ്ങുന്നിതുസകലജഗന്മംഗളാഭംഗുരാത്മാ. ൪

മാനംകൈവിട്ടമായാഗുണമൊടുസമമാ-
യിങ്ങുജൃംഭിച്ചുപൊങ്ങി
സ്ഥാനംകൈക്കൊണ്ടമിഥ്യാവചനകലുഷിത
ഗ്രന്ഥപാശപ്രകാശേ
ലൂനത്വംചേർത്തു"കേരളചരിത"മിതാ
നായകാഖണ്ഡതത്വ-
ജ്ഞാനംലോകർക്കുനൽകിപ്പുരമൊരുപനിഷത്തെ-
ന്നപോൽമിന്നിടുന്നു. ൫

കോളംബംവർഷമോരായിരമൊടുപരമെൺ-
പത്തിയെട്ടോടൊരൊന്നം
മേളിക്കുംചിങ്ങമെട്ടാംദിവസമതിലുദി-
ച്ചുള്ളൊരായാമൃതാരേ
കേളിക്കോലംനീളെനീളെച്ചിതറിവിലസിടുംഷ-
ഷ്ടിപൂർത്ത്യുത്സവംചിൽ-
കേളീലാസ്യാമൃതാസേചനമധുരതരംശി-
ഷ്യർകൊണ്ടാടിഭംഗ്യാ. ൬

കാലേസച്ചിന്മഹസ്സിൻകരനിരകളിയാ-
ടുന്നതദൃഷ്ടിപാത-
ത്താലേസല്ക്കാരമേററൻപൊടുപരമപദ-
പ്രാപ്തികൈവന്നപോലെ,

൩സ.

ചാലേതദ്വാക്യസാരാമൃതജലധിയിലാ-
റാടി,യാപൂൎണ്ണസൌഖ്യം
മേലേമേലേട്ടജിച്ചങ്ങനെവിലസിമഹായോ-
ഗ്യരാംഭാഗ്യവാന്മാർ. ൧

ഏവംതൽഷഷ്ടിപൂൎത്ത്യുത്സവചരിതമയംപ-
ദ്യമാല്യംചമയ്പാൻ
ജീവത്താംപൂണ്ടസൂരീശ്വരർപലരുമൊരു-
മ്പെട്ടുഞാനെന്നപോലെ
മേൽവല്പാതുള്ളതാംതച്ചരമമെഴുതുവാൻ
പള്ളിനിദ്രയ്ക്കുപാരം
കൈവന്നീടുംതിട്ടക്കത്തൊടുമുഴറുമജൻ
മാത്രമാളാസ്വരട്ടേ. ൨

മുടിയിച്ചേഴത്തു, പീ, കിട്ടുപിള്ള.

ദ്വവിജ്ഞാനചന്ദ്രാന്തസൽപ്രതിഭടീഭാവാന്ധകാരംകഥാ-
കാരംബന്ധമയാംബുരാശിതരണെപൂൎണ്ണപ്ലവംഭാവുകം
കായേനാപിഗിരാഹൃദാപരമഭട്ടാരാങ്കവിദ്യാധിരാ-
ജ ന്ത്രീസംഗതപൂജ്യപാദമിഹബാലാഖ്യംഭജേസ്വാമിനം.

എം, രാമശൎമ്മാ.

ഇന്നിബ്ഭട്ടാരവിദ്യാധിപന്റെദൈവികം
ഷഷ്ടിപൂൎത്ത്യുത്സവംത-
ന്നന്നിൽപെട്ടുള്ളനാനാജനതതി"യെഴുമററു
രി"ൽവച്ചററഭക്ത്യാ
ഒന്നിച്ചേവാനടത്തിസ്സുചിരമഗദനായ്
പാൎത്തിടാനീമഹാത്മാ
കന്നിൻകുഞ്ഞിൻതപസ്സിൽകൊതിയതുകലരും
ഭഗ്ഗ്!നോക്കിടന്നംനീ.

കീരിക്കാട്ടു, വടക്കേടത്തു അയ്യപ്പൻ,പിള്ള.

ശിഷ്ടന്മാൎക്കാകെമുത്തായ്ശ്രിതജനനിവഹത്തി-
ന്നവിജ്ഞാനവിത്തായ്
നാട്ടാൎക്കൊട്ടുക്കവിദ്യാവിതരണധിഷണ-
പ്രഖ്യനാ"മട്ടകാ"ഖ്യൻ

തുഷ്ട്യാതൻശിഷ്യരോടൊത്തുലകിടമഖിലം
പൂതമാക്കീട്ടുധന്യൻ
ഭട്ടാരസ്വാമിഭ്രമൌചിരമിനിററിജയി-
ക്കട്ടെഭവ്യംതരട്ടെ.

വെണ്മണി, നാരായണപിള്ള

ഹേമതപിട്ടാന്നൊരോമൽതനുവിൽവിലസിടും
ഭൂരിലാവണ്യഭാരാൽ
കാമദപിട്ടിൻെറചിത്താന്തരമൊടപഹരി-
ച്ചുള്ളഭൂമീന്ദ്രകന്യേ!
ശ്രീമദപിദ്യാധിരാജൻതിരുവടിവിമലൻ
പൂജ്യപാദാപരാഹ്വൻ
ധീമാൻ"ചട്ടമ്പി"യെന്നിബ്ഭുവിപുകഴ്പെരുകം
സ്വാമിവാഴേണമെന്നും.

ജി, രാമകൃഷ്ണപിള്ള (വക്കല)

നാനാതത്വവിദഗ്ദ്ധനായ്,സുജനസന്തോഷംവളർത്തിപ്പരം
ഭാസിക്കായതിവര്യവൃന്ദമകുടീമാണിക്യമായ്,വാണിടും
"ശ്രീവിദ്യാധിപതി"ക്കെഴന്നൊരുമഹത്താംഷഷ്ടിപൂർത്ത്യുത്സവം
മേളിച്ചിന്നതുകൊണ്ടുലോകമഖിലംനീന്തുന്നമോദാബ്ധിയിൽ.

കണ്ടച്ചഴികത്തു്, കേ, സി, ശിവരാമപിള്ള.

മലയാളമടിപ്പെട്ടതിയാ-
കുലമാമ്മാരകറക്കിനാകരെ
നിലയംനിജമാക്കിവച്ചൊര-
പ്പുലവക്കുള്ളപദാനമാദിയായ്.
ധൃതിവിസ്തൃതമുദ്ധരിച്ചുചെ-
യ്തതിഹർഷംജനതയ്ക്കുചേർത്തെഴും
കൃതിതല്ലജകാരസൽഗുരു-
മൂർത്തിയിൽതാൻനിവസിക്കണംമമ.

പത്മനാഭദേശികൻ.

ഭവരുജാപഹഭേഷജമായിടും,
"ശിവസുതാശ്രിത"സൽഗുരുതന്നുടെ
ഭവികഷഷ്ടതമാബ്ദമഹോത്സവോ-
വനിതലേവിതലേപിപുകഴ്ന്നിതേ.

ഗണപത്യാനന്ദസ്വ

കാമിക്കുന്നവയേകിട്ടുന്നപരവിദ്യാതൻകൃപാവൈഭവാൽ
സീമയ്ക്കുള്ളമരാത്തനിർമ്മലപദാംകൈവന്നുവിശ്രാന്തനായ്
ഭൂമിക്കുള്ളൊരുനാലുഭാഗമതിലുംചേരാന്നചട്ടമ്പിയാം
സ്വാമിക്കിന്നിഹഷഷ്ടിപൂർത്തിതിരുനാളേററംവിളങ്ങുന്നിതാ.

വന്നാലുംപ്രളയംതനിക്കുലവവുംചാഞ്ചല്യമില്ലെന്നത-
ല്ലിന്നോലുംഗുണമല്പമിങ്ങുകുറവില്ലിപ്പോലെമററാരഹോ
ചേർന്നാലും,പരനിൻകഴല്ക്കുപുനരീദൃക്കുള്ളോർക്കൊരാലംബമായ്
തന്നാലുംഭുവനംലയിപ്പതുവരെയ്ക്കീസ്വാമിയെശ്രീപതേ!

അയിത്രൂർ കരയോഗം സിക്രിട്ടറി, നീലകണ്ഠപ്പിള്ളവൈദ്യൻ

ആനന്ദാമൃതപാനമാർന്നമരരിൽപോലും
ലഘുത്വംവള-
ർത്താനന്ദംജനതയ്ക്കുനൽകുവതിനായാകു-
ന്നപോലന്വഹം.

ആയാസപ്പെട്ടുമിക്കലാനിലയമാം"ഭട്ടാ
രകസ്വാമിതാൻ"-
നാകല്പംവിലസിക്കുമാറുകമലാകാന്തൻ
കടാക്ഷിക്കണം.

പി, കെ, നാരായണക്കുറുപ്പു.